

# ഇരുട്ടു നീങ്ങുന്നു

## കോന്നിയൂർ ആർ നരേന്ദ്രനാഥ്

(കൊച്ചുകൃഷ്ണപിള്ളയുടെ വീട്. തനിനാട്ടിൻപുറം. മുററത്ത് ഒരു പററം കോഴികൾ തീററിതേടി കയറിയിറങ്ങി നടക്കുന്നു. അവയെ നോക്കി ഒരു പനം തട്ടുക്കിൽ കൊച്ചുകൃഷ്ണപിള്ള ഇരിക്കുകയാണ്. പ്രായം ചെന്നയാളാണ് അയാൾ, കഷണ്ടിയുണ്ട്. ശേഷിച്ചിട്ടുള്ള മുടിയൊക്കെ നരച്ചിരിച്ചിരിക്കുന്നു. ഒററ തോർത്തേ ഉടുത്തിട്ടുള്ളു.)

കൊച്ചുകൃഷ്ണപിള്ള:—(വായിൽ മുറുക്കാൻ കിടപ്പുണ്ട്) ആരാ അത്?......

അണിയറയിൽ സ്ത്രീ ശബ്ദം:-ഞാനാ! എന്തിനാ അച്ഛാ?...

കൊ. കൃ.പിള്ള:—ജാനുവാണോടീ!

അണിയറയിൽ:—ആന്നു!

കൊ. കൃ. പിള്ള:—നീയിങ്ങോട്ടൊന്നുവാ! ഒരു കാര്യം ചോദിക്കട്ട്....

അണിയറയിൽ:—ഇപ്പോ വന്നേക്കാമേ...പോ കോഴീ! (കോഴിയെ ഓടിക്കുന്നു.)

കൊ. കൃ.പിള്ള:—നീയെന്തിനാ അതിനെയൊക്കെ ഓടിക്കുന്നെ! അവിടെങ്ങാനും നിന്നോട്ടെ!...

(സ്ത്രീ അണിയറയിൽനിന്നു രംഗത്തേക്കു വരുന്നു. ചെറുപ്പക്കാരിയാണ്. നാട്ടിൻപുറത്തുകാരുടെ വേഷം. അധികം ഉയരമില്ല. ശരീരം സാമാന്യം തടിച്ചതാണ്. നല്ല ആരോഗ്യം തോന്നിക്കും. ജാനു കൊച്ചുകൃഷ്ണപിള്ളയുടെ മകളാണ്)

ജാനു:—ആ പടയെല്ലാം കൂടെ ഈ മിററത്തോട്ടു വന്നേച്ചാൽ പിന്നെ ആർക്കും അവിടെ കാലുകുത്താനൊക്കാത്ത പോലാകും.

കൊ. കൃ. പിള്ള:—കോഴിയൊണ്ടെങ്കിൽ അവ കാഷ്ടിക്കാതിരിക്കുമോ പിന്നെ (ചെറുതായി ചിരിക്കുന്നു.) അതുകൊള്ളാം...ങാ! അവൻ പോയേച്ചു വന്നോടീ?

ജാനു:—ആരാ അച്ഛാ!

കൊ. കൃ. പിള്ള:—കൊച്ചുഗോപാലൻ.

ജാനു:—ഇല്ലച്ഛാ!

കൊ. കൃ. പിള്ള:—അതെന്താ അവനിത്ര താമസിക്കുന്നെ?

ജാനു:—കൊച്ചേട്ടൻ പെണങ്ങിയാ എറങ്ങിയിരിക്കുന്നെ.

കൊ. കൃ. പിള്ള:—ഓഹോ! പിന്നെ അവനു ഇണക്കമൊള്ള നേരമൊണ്ടോ? ഇന്നിപ്പോഴെന്തോന്നൊണ്ടായി ഇത്ര വിശേഷമായിട്ട്?

ജാനു:—ആ! അതൊന്നുമെനിക്കറിയത്തില്ല, ചോറുപോലും ഉണ്ണാതാ പോയെ!

കൊ. കൃ പിള്ള:—അവൻ ഉണ്ടുവില്ല്യേ?

ജാനു;--ഞാൻ ചെന്ന് ഉണ്ണാൻ വിളിച്ചപ്പോ എന്നെ ചീത്ത പറഞ്ഞു കണ്ണുമൊഴപ്പിച്ചോണ്ട്!....

കൊ. കൃ. പിള്ള:—(ചിരിക്കുന്നു) അതുകൊള്ളാം!

ജാനു:—കൊച്ചേട്ടന് മറേറന്നാളോ മറേറാവാ പീസ് കെട്ടി വെക്കേണ്ടതെന്ന് പറേന്ന കേട്ടു.

കൊ. കൃ. പിള്ള:--അതുകൊണ്ട് ഉണ്ണുണ്ടാതേന്നാ എല്ലാരേം ചീത്ത പറേണമെന്നൊണ്ടോ?

ജാനു:—എനിക്കൊന്നുമറിയത്തില്ല!

കൊ കൃ. പിള്ള:—ആ ചാക്കോമാപ്പിള ഇങ്ങോട്ടെങ്ങാനും വന്നോ മോളെ?

ജാനു:—വടക്കേക്കയ്യാലക്കു വന്നുനിന്ന് ഏതാണ്ടൊക്കെ കൊച്ചാട്ടനോടു പറേന്നെ കേട്ടു.

കൊ. കൃ. പിള്ള:—എന്തോന്നാ പറഞ്ഞെ? നീ ശ്രദ്ധിച്ചോ?

ജാനു:-ഞാനങ്ങനൊന്നും കേട്ടില്ലച്ഛാ!

കൊ. കൃ. പിള്ള:—ചക്രത്തിൻെറ കാര്യം വല്ലോമാണോ?

ജാനു:—ആയിരിക്കും!

കൊ.കൃ. പിള്ള:—ചാക്കോ എന്നെ കാണാതെന്താ പൊയ്ക്കളഞ്ഞെ?

ജാനു:—അതെനിക്കറിയത്തില്ല.

കൊ. കൃ. പിള്ള:—അയാളെ ഒന്നുടൊന്നു വരുത്താമോ?

ജാനു:-ചന്ത ഭാഗത്തേക്കാ ചോളവുമായിട്ടു പോയെ. വീട്ടിലൊന്നും കാണത്തില്ല. ചന്തപിരിഞ്ഞിട്ട് അന്തിക്കെങ്ങാനും ചെന്നാക്കാണാനൊക്കുമായിരിക്കും!

കൊ. കൃ.പിള്ള:—താനൊള്ള പാട്ടമൊക്കെത്തന്നു. കൊറച്ചുകൂടെ വേണമെന്നു പറഞ്ഞിട്ടോണ്ടാരുന്നു. അതില്ലായിരിക്കും. അല്ലേല് അയാളെന്നെക്കാണാതെ പോകത്തില്ല.

ജാനു:—പീടികേന്ന് പലവെഞ്ജനമൊക്കെ വാങ്ങിച്ചെ ഒക്കു അച്ഛാ! ഒണ്ടാരുന്നതിൻെറ ഒരു പൊടി പോലുമില്ലാതെതീർന്നു.

കൊ. കൃ പിള്ള:—അതും തീർന്നോ മോളെ?

ജാനു:—കഴിഞ്ഞ പതിനെട്ടാന്തീയാ വാങ്ങിച്ചു!

കൊ. കൃ. പിള്ള:--കണ്ടമാനം കാണിച്ചുനല്ല പറഞ്ഞെ! തീർന്നാ വാങ്ങിക്കാതൊക്കുമോ? വാങ്ങിക്കണേ പണംവേണ്ടേ? പണമാണെങ്കി...... (മുറുക്കാൻ ചവച്ചുകൊണ്ട് പുറത്തേക്കു നോക്കിആലോചിച്ച് ഇരിക്കുന്നു.)

ജാനു:—വല്യകൊച്ചാട്ടനും ഭാര്യേം

ണ്ടുമൂന്നു ദെവസ്സത്തിനകം വന്നേക്കുമെന്നു കേട്ടു.

കൊ. കൃ. പിള്ള:--ആരു പറഞ്ഞു മോളെ?

ജാനു:—ഇവിടാരാണ്ടു പറഞ്ഞു!

കൊ.കൃ. പിള്ള:—എഴുത്തുതന്ന വന്നിട്ടെത്രനാളായി!

ജാനു:—കഴിഞ്ഞ ഓണത്തിനുപോലും ഇങ്ങോട്ടൊന്നു വന്നില്ല അവരാരും.

കൊ.കൃ. പിള്ള:---എന്തിനാ ഓണത്തിനു വരുന്നേ?

ജാനു:—എല്ലാരുമെന്തിനാ ഓണത്തിന് അച്ഛന്റേം അമ്മേടേം അടുക്കൽ പോന്നെ? അന്നെങ്കിലും ഒന്നിച്ചെല്ലാരും കൂടുന്നതു നാട്ടുനടപ്പൊക്കെയല്ല്യോ?

കൊ. കൃ. പിള്ള:—അതെ! അങ്ങനൊള്ള എന്തൊക്കെ നാട്ടുനടപ്പൊണ്ട്. അതു വല്ലോം ഇന്ന് അനുസരിക്കാനൊക്കുമോ?

ജാനു:—അങ്ങനൊക്കെ ചെയ്യാഞ്ഞിട്ടാ മനുഷേരു തമ്മിൽ ഒണ്ടാരുന്ന സ്നേഹോം ഇല്ലാതാവുന്നെ!

കൊ. കൃ. പിള്ള:--(അവജ്ഞയോടെ) സ്നേഹം! അതൊക്കെ മനുഷേരുടെടേന്നു പോയിട്ടു കാലമെത്രയായി!......

ജാനു:—നേരാ! അതിന്റെ വൈഷമ്യം മററാളേളാർക്കാ!

കൊ. കൃ. പിള്ള:—ആട്ടെ കൃഷ്ണൻകുട്ടിയെന്തിനാ ഇപ്പോഴൊന്നു വരാമെന്നുറച്ചെ? വല്ലതും പറേന്ന കേട്ടോ?

ജാനു:—അമ്മ കല്യാണിച്ചേച്ചിയോട് ഏതാണ്ടൊക്കെ പറേന്നെ കേട്ടു.

കൊ. കൃ പിള്ള:—എന്തുവാ?

ജാനു:—വീതം വെയ്ക്കുന്ന കാര്യമാ...

കൊ. കൃ. പിള്ള:—വീതമോ? ആരുടെ വീതം?

ജാനു:—ഇവിട്ടത്തെ തന്നെ!

കൊ. കൃ. പിള്ള:-ഇവിടെന്തൊന്നിരിക്കുന്നു വീതം വയ്ക്കാൻ?

ജാനു:—ഉള്ളതു മതിയെന്നാ! കൊറച്ചൂടെ കഴിഞ്ഞാൽ ഇതുടെ ഇല്ലാതാകുംപോലും.

കൊ. കൃ. പിള്ള:—നേരാ! കൊറച്ചൊക്കെ മൊതലൊണ്ടാരുന്നു. അതൊണ്ടാക്കിയതും നശിപ്പിച്ചതും ഞാന്തന്നയാ!

ജാനു:-കൊല്ലത്തെ താമസംകൊണ്ട് കടമൊത്തിരിയായെന്നാ കൊച്ചേട്ടൻ എഴുതിയിരിക്കുന്നെ!

കൊ. കൃ. പിള്ള:—പത്തെഴുപത്തഞ്ചുരൂപാകൊണ്ട് അന്യനാട്ടിൽ ഒരു കുടുംബം പൊലർത്തിക്കൊണ്ടു പോവാനത്രയെളുപ്പമൊന്നുമല്ല.

ജാനു:—അതുകൊണ്ടാ കൊറച്ചു വല്ലതും ഇവിടുന്നു കൊണ്ടുപോകാൻ......

കൊ. കൃ. പിള്ള:—വിഷമിക്കുന്നവർക്കൊക്കെ കൊടുത്തു സഹായിക്കാൻ ഒരു മനസ്സുംകേടുമില്ല, കൊടുക്കാൻ വല്ലതും വേണ്ടെ?

(ഗൗരിക്കുട്ടിയമ്മ തട്ടവുമായി രംഗത്തേക്കു വരുന്നു. കൊച്ചുകൃഷ്ണപിള്ളയുടെ ഭാര്യയാണ്. നരച്ച തലമുടി. തടിച്ച ശരീരം. ഉയരം കുറവാണ്. നാട്ടുമ്പുറത്തെ വേഷം)

ഗൗരിക്കുട്ടിയമ്മ:--കൊടുക്കാനൊന്നുമില്ലാതാക്കിയതാരാ!

കൊ. കൃ. പിള്ള:—(എഴുന്നേററു മുറുക്കാൻ തുപ്പിക്കൊണ്ട്) ആരും ഒന്നും മനഃപ്പൂർവ്വം ഇല്ലാതാക്കിയിട്ടില്ല ഗൗരീ...

ഗൗരി:—എന്നാലങ്ങു വാരിക്കോരിക്കൊടുക്കണം! വയസ്സുകാലത്ത് സൊസ്ഥതയോടെ കഴിയാൻ തലേലെഴുത്തു വേണം.

കൊ. കൃ. പിള്ള:—വെഷമങ്ങളു വരുന്നെ തലേലെഴുത്തുകൊണ്ടാണെങ്കി പിന്നെ അതിനെപ്പററി പരിഭവിച്ചിട്ടു കാര്യമില്ലല്ല്യോ!

ജാനു:—കൊച്ചേച്ചിക്ക് കഷായം ഇല്ലച്ഛാ ഇന്ന്!

കൊ. കൃ. പിള്ള:—ഇന്നു വൈകുന്നേരത്തേക്കു കൂടി ഇല്ലേ?

ഗൗരി:-കഷായോമില്ല ഗുളികേം ഇല്ല!

കൊ. കൃ പിള്ള:—മരുന്നെല്ലാം തീർന്നോ?

ജാനു:--ഉം! മരുന്നുകൂട്ട് അരിഞ്ഞു ചേർത്താ വററിച്ചു ഇന്നു രാത്രി കുടിക്കാനൊക്കു.

കൊ. കൃ. പിള്ള:—ആ മരുന്നൊക്കെ ഇങ്ങോട്ടൊന്നു കൊണ്ടുവാ! ഞാനരിഞ്ഞു തരാം.

ഗൗരി:-പച്ച മരുന്നൊക്കെ കാണും. അങ്ങാടിയില്ല.

കൊ. കൃ. പിള്ള:—പണിക്കരുടെകടേൽ വല്ലോരേം പറഞ്ഞയച്ചാ...

ഗൗരി:-എന്തിനാ പറഞ്ഞയയ്ക്കുന്നെ?

കൊ. കൃ. പിള്ള:—അതെന്താ ഗൗരീ!......

ഗൗരി:—അയാള് തരത്തില്ല.

കൊ. കൃ. പിള്ള:--നിന്നോടു ആരു പറഞ്ഞു?

ജാനു:-കൊടുക്കാനുള്ള കാശൊക്കെ കൊണ്ടുകൊടുക്കണമെന്ന് ഇന്നലെഞാന് അതു വഴി പോയപ്പോ വിളിച്ചുപറഞ്ഞച്ഛാ!

കൊ. കൃ. പിള്ള:—കൊടുക്കാനുള്ളതു കൊടുക്കും മോളെ! അയാളു പറഞ്ഞില്ലേലും കൊടുക്കത്തില്ല്യോ?

ഗൗരി:--പറഞ്ഞയയ്ക്കണം. അപ്പോക്കാണാം.

കൊ. കൃ. പിള്ള:—പെറു കെടക്കുന്നോർക്കു മരുന്നുകൊടുക്കാതൊക്കുമോ?

ഗൗരി:—അങ്ങനൊക്കെ വിചാരമൊണ്ടോ?

കൊ. കൃ. പിള്ള:—വിചാരമില്ലാഞ്ഞല്ല ഗൗരീ! നിന്റെ വർത്തമാനം കേട്ടാത്തോന്നും ഞാൻ മനപ്പൂർവ്വം മിണ്ടാണ്ടിരിക്കുവാണെന്ന്

ഗൗരി:-മനപൂർവ്വമാണെന്നാ ഇപ്പോ പിള്ളാരൊക്കെപ്പറയുന്നെ!

കൊ. കൃ. പിള്ള:-എന്റെ മക്കളൊക്കെ അങ്ങനെ പറയാൻ തൊടങ്ങിയാൽ...

ഗൗരി:—ഒന്നും ചെയ്യേണ്ടാ! കൂനിപ്പിടിച്ച് ഇവിടിരുന്നോണ്ടാ മതി!

ജാനു:—കൊച്ചേച്ചിക്കു കുടിക്കാൻ ജീരകാരിഷ്ടോം ഇല്ലച്ഛാ!

കൊ. കൃ പിള്ള:—ശങ്കരൻനായരു് എന്താ ഇതുവരെ ഇങ്ങോട്ടു വരാഞ്ഞെ!

ഗൗരി:-എന്നോടാണോ ചോദിക്കുന്നേ?

കൊ. കൃ. പിള്ള:—ഞാനാരോടുമായിട്ടു ചോദിച്ചതല്ല. അയാടെ ഭാര്യ പ്രസവിച്ചിട്ട് രണ്ടാഴ്ചയിലധികമായില്ല്യോ? ഇങ്ങോട്ടൊന്നു വന്നിട്ട് പോകേണ്ടതു് ഒരു മര്യാദയല്ല്യോ?

ഗൗരി:—മററാളേളാരാരും മര്യാദ കാണിക്കാത്തപ്പം അയാളെന്തിനാ മര്യാദക്കാരനാകുന്നെ?

കെ. കൃ. പിള്ള:— മററുള്ളോരു് എന്തു മര്യാദകേടാ കാണിച്ചെ?

ഗൗരി:—ഒന്നുമില്ല.

ജാനു:—കൊച്ചേച്ചി കെടന്നു കരച്ചിലുതന്നെയാ!

ഗൗരി:—പെറുകെടക്കുന്നോരെ കഷ്ടപ്പെടുത്തുന്നതു് കഷ്ടമാ!

കൊ. കൃ. പിള്ള:—അവളെന്തിനാ മോളെ കരേന്നെ?

ഗൗരി:—ഇതു വല്ലതുമറിഞ്ഞിട്ടുണ്ടോ! ഹോ!......

കൊ. കൃ. പിള്ള:—എന്തിനാ മോളെ?

ജാനു:—ശങ്കരന്നായരുചേട്ടൻ എന്നീം ഇവിടെ വരത്തില്ല. ചേച്ചീം ഇവിടെക്കെടന്നു നരകിക്കും. എന്നൊക്കെപ്പറഞ്ഞോണ്ടാ കരച്ചിൽ!

കൊ. കൃ. പിള്ള:—ഭാര്യ പ്രസവിച്ചാലെങ്കിലും ഭർത്താവ് ഒന്നു വന്നേച്ചു പോകാതിരിക്കത്തക്ക വിധം നമ്മളെന്തോന്നു ചെയ്തു അയാളോട്! അതുകൊണ്ടല്ല്യോ അവൾക്ക് ഇത്ര വിഷമം?

ഗൗരി:—അയാളിനി ഇവിടെ കാലുകുത്തണമെങ്കി അവർക്കു വീടു വെച്ചുകൊടുക്കണം.

കൊ. കൃ. പിള്ള:—വീടോ?

ഗൗരി:—ഒന്നും അറിയാത്ത മട്ടിലല്ല്യോ വർത്തമാനം!

കൊ. കൃ. പിള്ള:—ഒരു വീടുവെക്കണമെങ്കിൽ പത്തയ്യായിരം രൂപായെങ്കിലും വേണ്ടേ?

ഗൗരി:—വേണം. ചുമ്മാതൊക്കത്തില്ല.

കൊ. കൃ. പിള്ള:-അഞ്ചുരുപസ്സ്വഴിയില്ലാത്ത ഞാന് അയ്യായിരത്തിനെവിടെപ്പോകും?

ജാനു:—കടിഞ്ഞൂൽ പ്രസവത്തിന് വന്നപ്പഴേ പറേന്നതാ. ഇനിയതു സാധിച്ചില്ലെങ്കി കൊച്ചേച്ചി ഇവിടെ താമസിച്ചാ മതി, എന്നൊക്കെയാ ശങ്കരൻനായരുച്ചേട്ടൻ എഴുത്തയച്ചെ!

ഗൗരി:—ഒണ്ടാരുന്ന മൊതലൊക്കെ നാട്ടുകാരെ നന്നാക്കാനെന്നും പറഞ്ഞു കണ്ടമാനം കാണിച്ചിട്ട്.........ഈ ക

ണ്ണീരൊക്കെ കാണുന്നതിനു്!...

കൊ. കൃ. പിള്ള:—ഞാൻ കാണിച്ചതു് തെററാണെന്നു പറയുന്നതിൽ സന്തോഷമൊണ്ടെങ്കിൽ പറഞ്ഞോളീൻ!...

ഗൗരി:—പറേന്നതിലാണോ കുററം?

കൊ. കൃ. പിള്ള:—ഞാനാരേം കുററം പറേത്തില്ല.

ഗൗരി:-എടീ പെണ്ണേ ജാനൂ! നീ കൊച്ചുകല്യാണിടത്തേയ്ക്കു ചെല്ലു്. അവിടാരുമില്ല.

ജാനു:—കഷായം വെയ്ക്കേണ്ടേ?

ഗൗരി:—നിൻെറ അഛനോടു ചോദിക്കു്!

കൊ. കൃ. പിള്ള:—പണിക്കരുടെ കടേല്‌ ആരേയെങ്കിലും പറഞ്ഞയയ്ക്കു്. അയാള്‌ അങ്ങാടി കൊടുത്തയയ്ക്കും. ചെല്ലു്

ഗൗരി:—കൊച്ചിനെ കെടത്താനൊള്ള തുണീം ഒന്നു നനച്ചിട്ടേരു്. പെററു കെടക്കുന്നോർക്കുദേഹത്തിനു നല്ലോലെ ചെയ്തില്ലെങ്കില്‌.......

ജാനു:—അങ്ങാടിക്കു് ആള്‌ അയയ്ക്കട്ടോ അച്ഛാ?

കെ. കൃ. പിള്ള:—ഉം!...

(ജാനു പോകുന്നു.)

ഗൗരി:—(സമാധാനമായിട്ടു്) ഇവിടെ ഓരോന്നു ചെയ്യുമ്പോ ഞാമ്പറയാറുള്ളതാ. അന്നു് അതൊക്കെ ആരു വകവയ്ക്കാനാ?

കൊ. കൃ. പിള്ള:—നല്ലകാര്യം ചെയ്യുന്നോർക്കു് വിഷമം സഹിക്കാതെ സാധിക്കത്തില്ല ഗൗരീ!...

ഗൗരി:-നല്ല കാര്യം!...വീടു വേണ്ടെന്നു വച്ചിട്ടു് എന്തോന്നു നല്ല കാര്യം? പത്തുപതിനയ്യായിരത്തിൻെറ മൊതലൊക്കെ പുളിശ്ശേരി കുടിച്ചില്ലേ?

കെ .കൃ. പിള്ള:-അങ്ങനെ പറയരുതു്! ഇവിടെ ഈ നാട്ടിൻ പുറത്തു് എത്ര പേർക്കു് ജീവിക്കാനൊള്ള തൊഴില്‌ ഒണ്ടാക്കിക്കൊടുത്തു? നീയൊന്നു് ആലോചിക്കു്!

ഗൗരി:-ആലോചിച്ചാ മതിയല്ലോ? മക്കളൊക്കെ നടന്നു വിഷമിക്കുവാ!

കൊ. കൃ. പിള്ള:-അതു് അവരുടെ കഴിവുകേടുകൊണ്ടു്. അല്ലാതെനിക്കൊന്നും പറയാനില്ല.

ഗൗരി:-ഒരുത്തൻ കൊല്ലത്തുകെടന്നു് കഷ്ടപ്പെടുവാ! പത്തെഴുപത്തഞ്ചു് രൂപാ കിട്ടും. നാലഞ്ചു് പിള്ളേരും ഭാര്യയും എന്നും പ്രാക്കികൊണ്ടു് അതങ്ങിനെ. മോളൊരുത്തി രണ്ടാംപ്രസവത്തിനുവന്നു് കെടന്നു കരച്ചിലോടെ കരച്ചില്‌. അവടെ ഭർത്താവു് ഇനീം തിരിഞ്ഞുനോക്കത്തില്ല. ഒരു മോനു് പരീക്ഷയ്ക്കു് പണം അടയ്ക്കാനില്ലെന്നും പറഞ്ഞു് മൊഖോം വീർപ്പിച്ചുകൊണ്ടു് അങ്ങുമിങ്ങും നടക്കുവാ! കല്യാണം ആലോചിച്ചു് വച്ചിട്ടു് നടത്താൻ പണമില്ലാതെ പെണ്ണു് വീട്ടിൽനിന്നു് നരയ്ക്കുവാ! ദെവസച്ചെലവിനു നാലുകാശില്ലാതെ കഷ്ടപ്പാടു് അതങ്ങിനെ: എറയത്തു് ഇതൊന്നുമറിഞ്ഞില്ലേ! എന്നമട്ടിലൊരാള്‌ ഒരേ ഇരിപ്പു്!...... ഹൊ! എന്തൊരു സൊഖമാണെന്നറിയാമോ ഈ വീട്ടില്‌!......

കൊ. കൃ. പിള്ള;-ജീവിതം സുഖമാണെന്നു് ആരെങ്കിലും പറഞ്ഞോ ഇവിടെ?

ഗൗരി:-പറയാതിരുന്നാപ്പിന്നെ ഇതൊന്നും ബാധിക്കത്തില്ലല്ലോ. ഒണ്ടാരുന്ന കാശൊക്കെ ചർക്കാപഠിപ്പിച്ചു് മുടിച്ചു......നാട്ടുകാരെ നന്നാക്കി വീട്ടുകാരെ മുടിച്ചു......

കൊ. കൃ. പിള്ള:- കഷ്ടപ്പാടൊക്കെ മനഃപ്പൂർവ്വം വലിച്ചുവയ്ക്കുന്നതാണെന്നാണല്ലോ നിൻെറ വിചാരം!

ഗൗരി:-പിന്നല്യോ? മനപ്പൂർവ്വം തന്നെയാ. അല്ലെങ്കി അന്നൊക്കെ ഞാമ്പറേമ്പം കേൾക്കാഞ്ഞതെന്താ?

കൊ.കൃ പിള്ള:-ചർക്കയും നൂൽനൂൽപ്പും പഠിപ്പിക്കാനു് ഒരു പള്ളിക്കൂടം തൊറന്നു.

ഗൗരി:–നാട്ടുകാരാരേലും അന്നു സഹകരിച്ചോ?

കൊ. കൃ. പിള്ള:-ഇല്ല. ഏതു നല്ല കാര്യത്തിനും ആദ്യം അധികം പേരു് സഹകരിച്ചിട്ടില്ല ഗൗരീ!......

ഗൗരി:-അല്ലാ! നാട്ടുകാർക്കു് വേണ്ടായെങ്കിപ്പിന്നെന്തിനാ ഈ വയ്യാവേലിയ്ക്കു് ഇറങ്ങിത്തിരിക്കുന്നെ?

കൊ കൃ പിള്ള:-എന്തിനാന്നു ചോദിച്ചാല്‌ എനിക്കു് മറുപടിയില്ല. എ

ൻെറ വിശ്വാസമനുസരിച്ച് പ്രവർത്തിച്ചു. വേലയൊന്നുമില്ലാതെ തേരാപ്പാരാനടക്കുന്ന പാവങ്ങളെ എന്തെങ്കിലും ഒരു തൊഴില്ല് പഠിപ്പിച്ചാൽ അവർക്ക് ഒരു നല്ലകാര്യമാകുമെല്ലോന്നു കരുതി. അതിനാ ഞാൻ ചർക്കാപാഠശാല തൊടങ്ങിയെ!

ഗൗരി:-പിന്നെന്താ പൂട്ടിയിടേണ്ടി വന്നത്?......

കൊ.കൃ.പിള്ള:- പൂട്ടിയിടേണ്ടിവന്നു. അത്രതന്നെ എന്നാലും നാലഞ്ചുപേരെങ്കിലുംഅതുകൊണ്ടു നന്നായല്ലോ.

ഗൗരി:-(പരിഹാസത്തോടെ) പ്രയോജനമൊണ്ടായത് നമുക്കാ. ഒണ്ടാരുന്ന മൊതലെല്ലാം ഇല്ലാതായി. നിത്യദാരിദ്രമായി! (ഗൽഗദത്തോടെ) അല്ലലും അലച്ചിലും ഇല്ലാതെ മനസ്സൊഖത്തോടെ കഴിഞ്ഞിട്ടെത്രനാളായി.

കൊ.കൃ.പിള്ള:- വെഷമങ്ങളുണ്ടായാൽ അതു നേരിടണം.

ഗൗരി:-നേരിടണം! നല്ലൊരു തുണിയുടുത്തിട്ട് നല്ല ആഹാരം കഴിച്ചിട്ട് സ്വസ്ഥമായിട്ടൊന്നുറങ്ങിയിട്ട്........എത്രനാളായി......

കൊ,കൃ പിള്ള:-എൻെറ ഉദ്ദേശമൊക്കെ ഫലിച്ചിരുന്നെങ്കിൽ......ആർക്കും വെഷമിക്കേണ്ടി വരത്തില്ലായിരുന്നു.

ഗൗരി;-(കണ്ണുനിറഞ്ഞ്) കാവിലെ ഉൽസവം മുടങ്ങീട്ട് ഏഴുകൊല്ലമായി. ചിറപ്പും നടക്കാതായി. ഒരുകാലത്തും ഇങ്ങനൊരു കാലക്കേട് ഈ കുടുംബത്തിനുണ്ടായിട്ടില്ല.

കൊ.കൃ.പിള്ള:-എല്ലാം നേരാ. പണമൊക്കെ പാഠശാലയ്ക്ക് ചെലവാക്കാമെന്ന് വിചാരിച്ചപ്പോൾ ചില വെഷമം ഒണ്ടാകുമെന്നുകരുതിയതാ. എന്നാലും ഇങ്ങനൊക്കെ ആയിത്തീരുമെന്ന് ആരും കരുതിയില്ല.

ഗൗരി:-പറയേണ്ടപ്പോൾ പറയേണ്ടത് ഞാമ്പറഞ്ഞു ആര് കേക്കാനാ?

കൊ കൃ.പിള്ള:-അതാരാ ആപോണെ? ങെ? ആരാ?

ഗൗരി:-കൊച്ചുഗോപാലനാണെന്നാ തോന്നുന്നെ:

കൊ.കൃ.പിള്ള:-ഗോപാലാ! എട.!

ഗോപാ:-(അകലെ) എന്താ? (രംഗത്തേയ്ക്ക് വരുന്നു. ചെറുപ്പക്കാരൻ. ആരോഗ്യമുള്ള ശരീരം. സാമാന്യം സുന്ദരൻ. സാധാരണവേഷം.മുഖം മ്ളാനമാണ്.)

കൊ.കൃ.പിള്ള:-നീയൊന്നും കഴിച്ചില്ല്യേ?

ഗോപാ:-എന്തിനാ കഴിക്കുന്നെ?

ഗൗരി;-മനുഷ്യരൊക്കെ എന്തിനാ വല്ലോം കഴിക്കുന്നെ?

ഗോപാ:-മനുഷ്യർക്കുവേണ്ട മററു കാര്യങ്ങളൊന്നും നമുക്കുവേണ്ടെങ്കിൽ ഉണ്ണുന്നതെന്തിനാ?

കൊ.കൃ.പിള്ള:-നിനക്കെന്നാ ഫീസ് അടക്കേണ്ടത്.

ഗൗരി:-ന്നൂറുപ്രാവശ്യം അവൻ പറഞ്ഞിട്ടും മനസ്സിലായില്ല്യോ?

കൊ.കൃ.പിള്ള:-(മുഷിഞ്ഞ്) എന്തേലും ചോദിച്ചാ അതിനപ്പുറത്തു ചാടുന്നതെന്തിനാ? വല്ലോം പറയാനുണ്ടേ പറയണം!

ഗോപാ:-പണമില്ലെങ്കിപ്പിന്നെ തീയതി അറിയുന്നതെന്തിനാ?

കൊ.കൃ പിള്ള:-ചാക്കോ എന്തോ പറഞ്ഞു?

ഗോപാ:-ചക്രമൊന്നുമില്ലെന്ന്.

കൊ.കൃ.പിള്ള:- പിന്നെങ്ങിനാ മോനെ.

ഗോപ:-(വെറുപ്പോടെ)ഞാനെൻെറ കാര്യം നോക്കിക്കോളാം!

ഗൗരി:-അതെന്താ നീയങ്ങിനെ പറേന്നെ?

ഗോപാ:- വീട്ടിലുള്ളവർക്കാർക്കും എൻെറ കാര്യത്തെക്കുറിച്ച് ചിന്തയില്ലെങ്കിൽ പിന്നെ എൻെറ കാര്യം ഞാനെങ്കിലും നോക്കാതൊക്കുമോ? ഇത്രയുമായല്ലോ. ഇനീം ചാവാനൊക്കുമോ?

കൊ.കൃ.പിള്ള:-ചാവേണ്ട കാര്യമൊന്നുമില്ല.

ഗോപാ:-കാളേജിൽ പഠിച്ച് വല്ല തൊഴിലും ചെയ്യാനുള്ള യോഗ്യത നേടാനുള്ള അവസരം ഉണ്ടാക്കാൻ....

ഗൗരി:-പണ്ടത്തേപ്പോലെ ഇന്നു നമുക്കു കഴിവൊന്നുമില്ല.

ഗോപാ:- കഴിവില്ലാതായതെങ്ങിനാ?

ഗൗരി:-ആണ്ടിരിക്കുന്നു. നിൻെറച്ഛനോടു ചോദിക്ക്!

കൊ.കൃ പിള്ള:-അതിനു ഞാന്തന്നെയാ ഉത്തരവാദി. നിങ്ങളൊക്കെ അനുഭവിക്കാനുള്ള മൊതലാണല്ലോ ആദർശത്തിനുവേണ്ടി ഞാനെടുത്തു ചെലവാക്കിയത്!

ഗോപാ:-അതിനെപ്പററി പരിഭവം പറയുകയല്ല ച്ഛാ! ചേട്ടനും ചേട്ടത്തിമാരുമൊക്കെ അവരവരുടെ കാര്യം നോക്കുന്നുണ്ട്. ഇനി ഞാനും ജാനുവും ഉണ്ട്. അവർക്കും ജീവിക്കാനുള്ള ചുററുപാടൊണ്ടാക്കിക്കൊടുക്കേണ്ടേ?

ഗൗരി:-(വിഷമിച്ച്) അതിലൊന്നും നോട്ടമില്ലാഞ്ഞല്ല മോനെ!

ഗോപാ:-ഞാൻ നാടുവിട്ടേക്കാം, ഇവിടാണങ്കിലല്ലേയുള്ളു വിഷമം! വല്ലെടത്തും പോയി ചുമടെടുത്തോ പാറപൊട്ടിച്ചോ ജീവിച്ചോളാം.

കൊ.കൃ.പിള്ള:-നെനക്ക് കാളേജു പഠിത്തത്തോടെന്തോന്നാ ഇത്ര ഭ്രമം?

ഗോപാ:-നാലുപേരുടെ കൂടെ നമുക്കും നടുനിവർന്നു നിൽക്കണമെന്നുള്ളതുകൊണ്ട്.

കൊ. കൃ.പിള്ള:-വേലചെയ്തു ജീവിക്കുന്നവന് എവിടെ ചെന്നാലും നിവർന്നുനിൽക്കാനൊക്കും മോനെ. നീ നെയ്ത്തു നല്ലപോലെ പഠിച്ചിട്ടില്ല്യോ?......അതു ശരിക്കു പ്രയോജനപ്പെടുത്തിയാലെന്താ?

ഗൗരി:-പരീക്ഷയ്ക്കു ഫീസ് അടയ്ക്കാൻ രണ്ടുദെവസമൊള്ളപ്പോഴാണോ ഇതു ചോദിക്കുന്നെ?

കൊ.കൃ പിള്ള:- പരീക്ഷയെഴുതെണ്ടാന്നല്ല പറേന്നെ. ആണത്തമായിട്ടു കഴിഞ്ഞുകൂടാനൊള്ള അറിവുകയ്യിലിരിക്കുമ്പോ മറെറാന്നിൻെറ പൊറകെ പോയി വെഷമിക്കണമെന്നുണ്ടോ?

ഗോപാ:-നെയ്ത്തും പഠിത്തവും ഒന്നിച്ചു പാടില്ലെന്നാണോ പറേന്നെ?

കൊ.കൃ.പിള്ള:-അല്ല മോനെ! നമ്മുടെ മൊതലൊക്കെ ഖദറിനും കൈത്തറിക്കു മല്ല്യോ ചെലവാക്കിയെ! അതിൽനിന്ന് ജീവിക്കാനൊരു വഴിയുണ്ടാകുമോന്നു നോക്കണ്ടെ! ഗാന്ധിയദ്ദേഹം കാണിച്ച മാർഗ്ഗം തെററുമോ?

ഗൗരി:-അതിൻെറപൊറകെപോയി ദാരിദ്ര്യമല്ലാതെ എന്തെങ്കിലുമൊണ്ടോ?

കൊ.കൃ.പിള്ള:-അദ്ദേഹം പറഞ്ഞിട്ടുള്ള തത്വങ്ങളൊക്കെ കേട്ട് എനിക്കൊരുതരം കമ്പമായി അതു പരീക്ഷിക്കാൻ എൻെറ മൊതലൊക്കെ ചെലവാക്കി. വിഷമം ഒണ്ടായപ്പോ കൂടെ ഒണ്ടാരുന്നോരൊക്കെ ഇട്ടേച്ചുപോയി, നിങ്ങളും എന്നെ ഇങ്ങനെകുററം പറഞ്ഞോണ്ടിരിക്കുവാ! എല്ലാരും ഇങ്ങനെ എന്നിൽ നിന്നകന്നാൽ...(ഗൽഗദം) അകന്നാൽ...

(ഗൗരിക്കുട്ടിയമ്മയും ഗോപാലനും വല്ലാകെ കുലുങ്ങി, കൊച്ചുകൃഷ്ണപിള്ളയുടെ വേദന അവരെയും വല്ലാതെ ബാധിച്ചിട്ടുണ്ട്. എന്തുചെയ്യണമെന്നറിയാതെ വികാരാധീനരായി കഴിയുകയാണ് അവർ.)

ജാനു:—(അണിയറയിൽ) അച്ഛോ! വെള്ളം ചൂടായി. കുളിക്കാൻ നേരമൊത്തിരിയായി!

കൊ.കൃ. പിള്ള:—വരുന്നു മോളേ! (ഗോപാലനോടും ഗൗരിയോടുംതിരിഞ്ഞ്)മററുള്ളവർ പറയുന്നത് എനിക്ക് സഹിക്കാം...എന്നാൽ നിങ്ങളൊക്കെ...എൻെറ ഹൃദയത്തിൻെറ അംശങ്ങളും!...

(അകത്തുനിന്ന് ഒരു പൂച്ച വാലും പൊക്കിപ്പിടിച്ചുകൊണ്ട് ഗൗരിഅമ്മയുടെ അടുത്തുവന്ന് അലച്ചുതുടങ്ങുന്നു. കൈകൊണ്ട് അതിനെ അവർ തള്ളി നീക്കുന്നു പിന്നെയും അതു അടുത്തുവന്ന് അലച്ചുതുടങ്ങുന്നു.)

ഗൗരി:—ഛെ! പൂച്ചേ! പോ! വാലും കുന്തംപോലെ പിടിച്ചോണ്ടു വന്ന് ഒരചാതന്നെ കണ്ടില്ല്യോ! പ്രാതലുകഴിക്കാൻ സമയമായി. ക്ഷണിക്കാൻ വന്നിരിക്കുവാ! (പൂച്ച കൊച്ചുകൃഷ്ണപിള്ളയുടെ അടുത്തെത്തി)

കൊ.കൃ. പിള്ള:—(പൂച്ചയെ തടവിക്കൊണ്ട്) പാവം! ഇപ്പോ വരാം ചക്കീ!...(അകത്തേക്ക് വിളിച്ചുപറയുന്ന മട്ടിൽ) പിണ്ണതൈലമൊണ്ടെങ്കി കൊറച്ച് കുളിപ്പെരേൽ വെച്ചേരു മോളെ! മഴക്കോളു കണ്ടപ്പോ മുതൽ ഒരു വല്ലാത്ത കാലുകഴപ്പ്!

ജാനു:—(അണിയറയിൽ) ഭരണീടെ അടീല് കുക്കനേ ഒള്ളച്ചാ! ഇന്നലെ കൊച്ചേച്ചിക്കു മേത്തുതേക്കാൻ ഊററിയെടുത്തു.

കൊ.കൃ.പിള്ള:—കുക്കനായാലും ത

രക്കേടില്ല. എണ്ണമയംകാണും മോളേ! ങ്ങാ! വെള്ളത്തിനു നല്ല ചൂടുവേണേ!

ഗൗരി:– (അകത്തേക്ക്) കൊറച്ചു കോഞ്ഞാണ്ടേച്ചൂട്ടെടുത്ത് അടുപ്പില് വെച്ചേരു്!

കൊ.കൃ.പിള്ള:- ഞാനിത്ര വെള്ളം മേത്തൊഴിച്ചേച്ചു വന്നേക്കാം...(അകത്തേക്കു പോകുന്നു. പൂച്ചയും അലച്ചുകൊണ്ടു പുറകെ പോകുന്നു)

ജാനു:–(മറുവശത്തുകൂടി രംഗത്തേക്കു വരുന്നു)കൊച്ചേട്ടനു വല്ലോം വന്നു കഴിച്ചേച്ചു പോകരുതോ?

ഗൗരി:-രാവിലെ കരിപ്പെട്ടിക്കാപ്പി കൊറച്ചു കുടിച്ചതല്യോ? വെറും വയറുമായി ഇങ്ങനെ നടന്നാ വല്ല ദീനോം വന്നാലോ?

ഗോപാ:-എനിക്ക് ഒന്നും കഴിക്കണമെന്നു തോന്നുന്നില്ല.

ഗൗരി:-അതോ കാപ്പിക്കടേക്കേറി വല്ലതും തിന്നോ?

ഗോപാ:-അതിനു ചക്രം വേണ്ടേ?

ജാനു:-പെണങ്ങി മുഖം വീർപ്പിച്ചോണ്ടു നടന്നാ ചക്രമൊണ്ടാകുമോ?

ഗോപാ:—എന്തൊക്കെ പറയണമെന്നു വിചാരിച്ചാന്നറിയാമോ ഞാനിപ്പം വന്നതു്?

ഗൗരി:—എന്തോന്നു മോനെ?

ഗോപാ:—അച്ഛനെ കാണുമ്പോ ഒന്നും പറയാൻ തോന്നുവേല!

ഗൗരി:—നേരാ മോനെ! എന്റെ ഉള്ളു കത്തിപ്പോകുമ്പോ വിചാരിക്കും നല്ലതു നാലു പറയണമെന്നു് എന്നാലും പറഞ്ഞുതൊടങ്ങുമ്പോ എല്ലാം തണുത്തുപോകും. അത്ര സ്നേഹോം നല്ല മനസ്സുമൊള്ളയാളാ നിന്റെയച്ഛൻ!...(അകലെ പശുവിന്റെകരച്ചിൽ) മോളെ ആ പശുവെന്തിനാകിടന്നു അമറുന്നെ? വേലത്താണോ കെട്ടീരിക്കുന്നെ?

ജാനു:—രാവിലെ കൊണ്ടെ കെട്ടിയതാ! ആ കെട്ടുമ്മൂട്ടിക്കെടന്നു കറങ്ങുവാരിക്കും!

ഗൗരി:—നീ കഞ്ഞീംവെള്ളോം ഒന്നും കൊടുത്തില്യോ? (പശുവിന്റെ കരച്ചിൽ വീണ്ടും) കെട്ടുമ്മൂട്ടിക്കെടന്നു കറങ്ങിപ്പൊറുതി മുട്ടിയാ അതു കെടന്നു മറുന്നെ! നീയങ്ങോട്ടൊന്നു ചെല്ലടീ!

ജാനു:-കൊച്ചേട്ടനൊന്നും കഴിക്കേണ്ടേ!

ഗോപാ:—അച്ചൻ കുളിച്ചേച്ചു വരട്ടെ! ഒന്നിച്ചു കഴിച്ചോളാം!

ജാനു;-എന്നാ കറമ്പിയെ അഴിച്ചു വെള്ളംകൊടുത്തേച്ചു. ഞാനിപ്പോ വന്നേക്കാം!

ഗൗരി:—നീ ചെല്ലു്! പത്തായത്തിന്റെ പൊറത്തു് വടക്കേക്കോണില് കൊറച്ചു തവിട് ഇരിപ്പൊണ്ടു്. അതെടുത്തു വെള്ളത്തിലിട്ടുകൊടുക്കു!

ജാനു:-പാലു വേണമെങ്കി പിണ്ണാക്കോ വല്ലോം കൊടുത്തേ ഒക്കു!

ഗൗരി:—അതിന്റെ കറവയററിരിക്കുവാ! അതു തീർന്നാപ്പിന്നെ പാലിനെന്തോന്നു ചെയ്യും? നീയങ്ങോട്ടു ചെല്ലു ജാനു! (ജാനു പോകുന്നു)

ഗോപാ:—കറമ്പിയുടെ കറവ തീർന്നോ അമ്മേ!

ഗൗരി:—തീർന്നിട്ടിപ്പോളൊരു മാസത്തോളമായി! കല്യാണിയുടെ പേറെടുപ്പുംകഴിയുന്നതുവരെ കറക്കാമെന്നു വിചാരിച്ചു കറക്കുവാ! കല്യാണിക്കു ഒരുനേരമെങ്കിലും പാലുകൊടുക്കേണ്ടെ?

ഗോപാ;– കറവ തീർന്നെങ്കിപ്പിന്നെ...

ഗൗരി:-കറക്കുന്നെ കഷ്ടംതന്നെയാ!

ഗോപാ:—അതല്ല! ചാക്കോമാപ്പിള! ചോദിച്ചു...അതിനെ കൊടുക്കുമോന്നു്

ഗൗരി:—കറമ്പിയേയോ?

ഗോപാ:—അതെ!

ഗൗരി:-അയാൾക്കെന്തിനാ?

ഗോപാ:—എന്തോ? ഇന്നു് എന്നോടു ചോദിച്ചു.

ഗൗരി:-നല്ല വർഗ്ഗമാ! ചാക്കോയ്ക്കു നേരത്തെ നോട്ടമുള്ളതാ! ചന്തനരച്ചു നിൽക്കുമ്പോ ഒരു ദെവസം എന്നോടു ചോദിച്ചതാ കൊടുക്കുമോന്നു്..

ഗോപാ:-പത്തൻപതുരൂപാ കിട്ടുമെങ്കിൽ...പരീക്ഷയ്ക്കു പണമടയ്ക്കാൻ...

ഗൗരി:—എനിക്കൊന്നുമറിഞ്ഞുകൂടാ മോനെ! നിന്റച്ഛനോടു ചോദിച്ചു നോക്കു്.

ഗോപാ:-അമ്മയ്ക്കു വിരോധമില്ലേ?

ഗൗരി:—ഒള്ളതു പറയട്ടെ! കറമ്പിയെ കൊടുക്കുന്നതു എനിക്കിഷ്ടമെല്ല.

ഗോപാ:—എന്നാ കൊടുക്കണ്ടാ! അവളെ ഊട്ടനിർത്തി കൊറച്ചു പണം എടുത്താലോ?

ഗൗരി:—അതാരാ പടി കേറിവരുന്നേ? (വെളിയിലേക്കു നോക്കുന്നു)

ഗോപാ:—വല്യേട്ടനല്യോ? ങ്ങ! അതെ!

ഗൗരി:—കൃഷ്ണൻകുട്ടിയോ?

ഗോപാ:—അതെ!

(കൃഷ്ണൻകുട്ടി രംഗത്തേക്കു വരുന്നു മെലിഞ്ഞ ശരീരം. ഉയരം അധികമില്ല. ക്ഷീണിച്ച ഭാവം)

ഗൗരി:-നിന്നെ ദൂരേന്നു വന്നപ്പോ അറിഞ്ഞില്ലല്ലോ മോനെ! നീയെന്നാ ഇത്ര ക്ഷീണിച്ചിരിക്കുന്നെ?

കൃ.കുട്ടി:-വല്യ ക്ഷീണമൊന്നുമില്ലമ്മേ! യാത്രചെയ്തതുകൊണ്ടു് തോന്നുന്നതാരിക്കും.

ഗൗരി:—യാത്ര ചെയ്തെന്നുവച്ച് കവിള് ഒട്ടി കണ്ണുതാണു്, മെലിഞ്ഞു് മനുഷ്യരു മാറിപ്പോകുമോ? അങ്ങനാണെങ്കി ആരെങ്കിലും യാത്രചെയ്യുമോ? നെനക്കു സൊഖമില്ലാരുന്നോ?

ഗോപാ:-ചേട്ടൻ തനിച്ചേ വന്നൊള്ളോ?

കൃ.കുട്ടി:—ഉം!കൊറച്ചു ദിവസങ്ങളായി ആർക്കും സുഖമില്ല,

ഗൗരി:-എന്നാലും ഇങ്ങനെ പാടാകൃതമാകുമോ മനുഷ്യേരു്

കൃ.കുട്ടി:-വല്ല നാട്ടിലും പോയി കഷ്ടപ്പെടേണ്ടിവന്നാൽ ഇങ്ങനൊക്കെയേ ഇരിക്കു.

ഗൗരി:- അന്യനാട്ടി ത്താമസിക്കാൻ

പോകുന്നവരൊക്കെ ഇങ്ങനാകുമോ? നെനക്കെന്തോന്നാ സൊഖക്കേട്?

ഗോപാ:നാട്ടനീളെ ഒരുതരം പനി യായിരുന്നില്ലേ!

കൃ കുട്ടി:–പനി വന്നു; പെമ്പ്റന്നോർക്കും പിള്ളേർക്കുമെല്ലാം.

ഗൗരി:—അവരുടെ ദീനമൊക്കെ മാറിയോ?

കൃ കുട്ടി:—ഇപ്പോഴൊന്നുമില്ല.

ഗൗരി:—എല്ലാരേംകൂടെ ഒന്നു കണ്ടിട്ടെത്രനാളായി!

കൃ, കുട്ടി:—ഇവിടെ ഒരു പ്രാവശ്യം വന്നേച്ചുപോണങ്കി പത്തുപതിനാറു രൂപാ വേണ്ടെ?

ഗോപ:—ഓ! അതിനുതക്ക ആവശ്യമേതാണ്ടിരിക്കുന്നോ ഇവിടെ?

ഗൗരി:—അച്ഛനേം അമ്മേം കാണാൻ വരേണ്ടതു് ആവശ്യമല്ല്യോ?

ഗോപാ:—ആവശ്യംതന്നെ! അത്യാവശ്യമല്ലല്ലോ?

കൃ. കുട്ടി:—അച്ഛനില്യോ ഇവിടെ?

ഗൗരി:—ഒണ്ട്. കുളികാ. ഇപ്പോ വരും ഇരിക്ക്. വന്നകാലിൽ ഇങ്ങനെ നിക്കാതെ! ദാഹിക്കുന്നെങ്കി ഇത്ര സമ്പാരം കൊണ്ടരാൻ പറേട്ടേ. വല്ലോം കഴിച്ചേച്ചാന്നോ ഇങ്ങോട്ട തിരിച്ചെ?

കൃ കുട്ടി:—കൊറച്ചു സമ്പാരം കുടിക്കാം.

ഗൗരി:—മോളേ! ജാന്വൂ! കൊറച്ചു സമ്പാരവെള്ളം കലക്കിക്കൊണ്ടുവാ! നിൻെറ അഞ്ചാമത്തെ കൊച്ചിനെന്താരുന്നു? ഏതാണ്ടു പക്ഷിബാധയോ മറേറാ ആരുന്നെന്നു ആരാണ്ടു പറേന്നകേട്ടു.

ഗോപാ:—പക്ഷിബാധയോ? അങ്ങനേം ഒണ്ടോ രോഗം?

(ചിരിക്കുന്നു)

ഗൗരി:—പിന്നില്യേ? നിനക്കെല്ലാം ചിരിയാ!

കൃ. കുട്ടി:—അതിൻെറ കരളിനു് കൊറച്ചു കൊഴപ്പമേതാണ്ടൊണ്ടെന്നാ വൈദ്യൻ പറഞ്ഞെ.

ഗൗരി:—ഇപ്പോഴെങ്ങിനെ?

കൃ. കുട്ടി:—മരുന്നു സേവിച്ചോണ്ടിരിക്കുവാ. അവിടാർക്കും നല്ല ആരോഗ്യമില്ല. കിട്ടുന്ന ചക്രത്തി പകുതി വൈദ്യനു കൊടുക്കാനേയൊള്ളു.

ഗൗരി:—മറെറാന്നുമില്ലെങ്കിലും ദീനോം ദണ്ഡോം ഇല്ലാതിരുന്നാമതി.

ഗോപാ:—സുഖക്കേടു നമ്മളുപറേന്നപോലെ കേട്ടാൽ കൊള്ളാം!

കൃ. കുട്ടി;—ശങ്കരൻനായരു വന്നില്യോ അമ്മേ?

ഗൗരി:—ഇല്ല, അയാളു പെണ്ണക്കത്തിലാണെന്നു തോന്നുന്നെ.

കൃ. കുട്ടി:—എനിക്കൊരെഴുത്തയച്ചിരുന്നു.

ഗൗരി:—എന്തോന്നാ കാര്യം?

ഗോപാ:—പണം വേണമെന്നോ ഭാഗം കൊടുക്കണമെന്നോ ആരിക്കും:

കൃ കുട്ടി:—അതെന്താ നെനക്കിത്ര നിസ്സാരം?

ഗോപാ:—പ്രായം കൂടുന്തോറും മനുഷ്യർക്കു വിവരം വരേണ്ടതാണു്, അതിനുപകരം സ്വാർത്ഥത കനത്തുവരുന്നതു കാണുമ്പോ......

കൃ. കുട്ടി:—(കുറച്ചു ദേഷ്യത്തിൽ) അയാളു് പണമോ വീതമോ ചോദിക്കുന്നതിലെന്താ തെററു്?

ഗോപാ:—(നിസ്സാരമാക്കി ചിരിച്ചുകൊണ്ടു്) അതുതന്നെ ചോദിക്കാൻ വന്നിരിക്കുന്ന ആളിനു് അയാളെ ന്യായീകരിക്കാനൊക്കത്തില്ല.

കൃ. കുട്ടി;—(കഠിനമായി) ഞാൻ വീതം ചോദിക്കാൻ വന്നിരിക്കുവാണെന്നു നീയെങ്ങനെയറിഞ്ഞു?

ഗോപാ:—എഴുത്തു് ഞാനും കണ്ടു. എന്നീം ഈ വീട്ടില്യ് ഞാനും ജന്തു അല്ലേ ഉള്ളു. എങ്ങിനെ നശിച്ചാൽ എന്താ? വീതം വയ്പിച്ചാനും കിട്ടാനുള്ളതു തട്ടാനും അല്ലാതെ കൂടെപ്പിറപ്പുകളെക്കൂടി ഉയർത്താനൊരു മനസ്സുണ്ടോ ആർക്കെങ്കിലും?

ഗൗരി:—നേരല്യോ ഗോപാലൻ പറേന്നെ! നിങ്ങളെല്ലാം ഒരു നെലയിലെത്തുമ്പോ ഇവിടത്തെ പ്രാരാബ്ധങ്ങളൊക്കെ കുറയുമെന്നാ കരുതിയിരുന്നെ. എന്നാലു് ഇന്നു്......ഇവിടെ കേൾക്കാനൊള്ളതു വീതം ചോദിക്കലും മററുമാ!

കൃ, കുട്ടി:—(വിഷമിച്ചു്) നാലഞ്ചു പിള്ളേരും ഞാനും പെമ്പ്റന്നോരും കെടന്നു കഷ്ടപ്പെടുന്നതു നിങ്ങളാരും അറിയുന്നില്ല. എവിടെങ്കിലും എന്തെങ്കിലും ചോദിക്കാൻ ഇവിടല്ലാതെ വിടെങ്കിലുമൊണ്ടോ?

ഗോപാ:—അവനവൻെറ കാര്യം വരുമ്പോ അച്ഛനമ്മേമ്മെന്നു നോട്ടമൊന്നും വേണ്ടന്നാരിക്കും പ്രമാണം?

കൃ. കുട്ടി:–(കോപിച്ചു്) നിന്നോടൊന്നും പറഞ്ഞില്ല.

അണിയറയിൽ കൊച്ചുകൃഷ്ണപിള്ള. ആരാടാ അവിടെ വർത്തമാനം പറേന്നെ?

ഗൗരി:—കൃഷ്ണൻകുട്ടിയാ.

കൊ. കൃഷ്ണപിള്ള:— അവനെപ്പോ വന്നു?

കൃ. കുട്ടി:—ഇപ്പോ വന്നതേയുള്ളു.

ഗൗരി:—കൊച്ചുകല്യാണീടെ കൊച്ചിനെ നീ കണ്ടില്ലല്ലോ. ഇങ്ങോട്ടെടുത്തോണ്ടു വരാം. (പോകുന്നു)

കൃ കുട്ടി:—അതിൻെറ തന്ത ഇങ്ങോട്ടു വരുന്നെന്നു് എഴുതീട്ടൊണ്ടാരുന്നു.

ഗോപാ:—ഇങ്ങോട്ടോ?

കൃ,കുട്ടി:—എന്താ നിനക്കിത്ര ആശ്ചര്യം?

ഗോപാ:—വീടു വെച്ചുകൊടുത്തില്ലെങ്കിൽ ചേച്ചിയെ ഇനി തിരിച്ചു വിളിച്ചോണ്ടു പോവത്തില്ലെന്നും പറഞ്ഞു് ഒരെഴുത്തു് ഇവിടെ വന്നിരുന്നു. പിന്നെ ഈ മാനസാന്തരം എങ്ങിനെ വന്നെന്നു വിചാരിച്ചു?

കൃ. കുട്ടി:—അയാളുടെ വെഷമം അയാക്കറിയാം.

ഗോപാ:—വിഷമങ്ങൾ ആർക്കാ ഇല്ലാത്തെ? എന്നു വിചാരിച്ചു മനുഷ്യർക്കു നിരക്കാത്ത കാര്യമൊന്നും പറയുകയും എഴുന്നെള്ളിക്കുകയും അരുതു്, അതു് ആർക്കും യോഗ്യതയല്ല.

(കൊച്ചുകൃഷ്ണപിള്ള കുളി കഴിഞ്ഞു തോർത്തും തോളിലിട്ടുകൊണ്ടുവരുന്നു.)

കൊ. കൃ പിള്ള:—നീയെപ്പോത്തിരിച്ചു മോനേ കൊല്ലത്തുന്നു്?

കൃ. കുട്ടി:—രാവിലേ പോന്നതാ: (വെളിയിലേക്കു നോക്കി വല്ലാതെ നിൽക്കുന്നു)

കൊ. കൃ പിള്ള:—നിൻെറ എഴുത്തു കിട്ടി. ഞാൻ കൊറെ വേദനിച്ചു.

കൃ കുട്ടി:–(മുഖം വാടുന്നു) വേദനിപ്പിക്കാനല്ലച്ഛാ ഞാനതു് എഴുതിയതു്.

കൊ, കൃ. പിള്ള:— അതെനിക്കറിയാം. എൻെറ മക്കൾക്കാർക്കും എന്നെ വേദനിപ്പിക്കണമെന്നു വിചാരം കാണുകയില്ല. ഉദ്ദേശം അതായിരുന്നില്ലെങ്കിലും ആ എഴുത്തിൻെറ ഫലം അതായിത്തീർന്നു മോനേ:

ഗോപാ:—(വെറുപ്പോടെ) എല്ലാവരും നിരന്നുനിന്നു് അവരവരുടെ അവകാശം പററാൻ കൈനീട്ടുമ്പോ കൊടുക്കാൻ വല്ലതുമൊണ്ടെങ്കി കൊടുത്തുതൊലയ്ക്കരുതോ!

കൃ. കുട്ടി:—(ദേഷ്യത്തിൽ) നീയെന്തിനാ ഇങ്ങനെ തുരുതുരെ പറേന്നെ?

ഗോപാ:—സഹി കെട്ടിട്ട്!

കൊ. കൃ. പിള്ള;—സഹികെടേണ്ട കാര്യമൊന്നുമില്ല മക്കളെ ഇതിലൊന്നും. എനിക്കു നിങ്ങൾക്കു വീതംവച്ചു തരാനുള്ള ഒരു സമ്പാദ്യം നിങ്ങളോടുള്ള സ്നേഹം മാത്രമാ. വീതം പററാനുള്ള ആളു കൂടുന്തോറും അതു കൂടുകയേയുള്ളു. അതു കൊടുക്കുന്തോറും എൻെറ മനസ്സു് നിറയുകയേയുള്ളു. മക്കളും മക്കളുടെമക്കളും......അങ്ങിനെ. വർദ്ധിക്കുമ്പോ ഞാനും വളരുകയാ അവസാനമില്ലാതെ വളരുന്നതുപോലെ ഒരു സുഖം.മററു വല്ലതുമൊണ്ടോ? സ്നേഹിക്കുന്നതും മാനിക്കുന്നതും പ്രതിഫലം വിചാരിച്ചല്ല മോനേ!

കൃ. കുട്ടി:—(വികാരവിവശനായി.) ഞാൻ വീതം ചോതിക്കാനല്ലച്ഛാ ഇന്നു് ഇങ്ങോട്ടു വന്നതു്. മാപ്പു പറയാനാണു്.

കൊ. കൃ. പിള്ള:—(തൊണ്ടയിടറി) മാപ്പോ?

കൃ കുട്ടി:—അതെ (കണ്ണു നിറയുന്നു.) ആറു കൊല്ലത്തോളമായിട്ടു അച്ഛനെ ഞാൻ അലട്ടുകയായിരുന്നല്ലോ വീതം ചോദിച്ചു്. അച്ഛൻ എന്നോടു് ഇക്കാലമത്രയും ഒന്നു കോപിക്കപോലും ചെയ്തില്ലല്ലോ. ശാസനാരൂപത്തിൽ, നിഷേധരൂപത്തിൽ ഒരു വാക്കു് ഉച്ചരിച്ചിട്ടില്ലല്ലോ. അതാണെൻെറ ശിക്ഷ. അച്ഛൻ സാധ്യമല്ലെന്നു പറഞ്ഞിരുന്നെങ്കിൽ, കോപത്തോടെ പരുഷമായി പെരുമാറിയിരുന്നെങ്കിൽ, എന്നെ ശാസിച്ചിരുന്നെങ്കിൽ, എൻെറ വിജയമാകുമായിരുന്നു. ഓരോ പ്രാവശ്യവും ഞാൻ വിചാരിക്കും. ഈ നല്ല

അച്ഛനോടെന്തു നന്ദികേടാണ് ഞാൻ കാണിക്കുന്നതെന്ന് (കണ്ണുനീർ ഒഴുകുന്നു). പക്ഷെ അതു് ഇതുവരെ അടക്കിവച്ചിരുന്നു. (വിവശനായി) എനിക്കു ഇനി അടക്കാൻ കഴിവില്ലച്ഛാ! ഞാനിങ്ങോട്ടോടിയതു് സകലതും ഏറ്റുപറഞ്ഞു്, പശ്ചാത്തപിച്ചു്, ക്ഷമായാചനം ചെയ്യാനാണ്. എന്റെ ഇരുട്ട് നീക്കിയതു് അച്ഛനാണ്. (തല താഴ്ത്തി നമസ്ക്കരിച്ചുകൊണ്ടു നിൽക്കുന്നു.)

കൊ. കൃ. പിള്ള:—(കണ്ണുനിറഞ്ഞു്) തെറ്റൊന്നും നീ ചെയ്തിട്ടില്ലല്ലോ മകനേ! നീ കരയേണ്ട കാര്യമില്ല.

(കരയുന്ന ഒരു കൈക്കുഞ്ഞിനെ എടുത്തുകൊണ്ടു ഗൗരിയമ്മ രംഗത്തേക്കു വരുന്നു.)

ഗൗരി;—കൊച്ചുകള്ളീ! ഒറക്കത്തിലെടുത്തിട്ടാ കരേന്നെ! വാവോ! വാവാ! വേ!......ഇങ്ങോട്ടു നീങ്ങിനില്ക്കു കൃഷ്ണൻകുട്ടീ വെളിച്ചത്തേക്ക്, കൊച്ചിനെ കാണാമല്ലോ.

ഗോപി:—ഈ പായിൽ കെടത്തണമമ്മേ! (പായ് നീക്കിയിട്ടു കൊടുക്കുന്നു.)

ഗൗരി;—തന്തേടെ തനി പകർപ്പാ. ആ ശങ്കരൻനായരുടെ മൂക്കും കുട്ടപ്പുരികവും വരെ! അല്ല്യോ മോനെ! (എല്ലാവരും മിണ്ടാതെ നിൽക്കുന്നതു് മനസ്സിലാക്കിയിട്ടു്) ങ്ങെ! നീ യെന്താ വല്ലാതെ നിൽക്കുന്നേ? എല്ലാരുമെന്താ മിണ്ടാതെ നിൽക്കുന്നേ? അവരെ വഴക്കു പറഞ്ഞോ? (കുഞ്ഞിനെ കിടത്തുന്നു)

കൊ.കൃ. പിള്ള;—വഴക്കൊക്കെ തീർന്നു!

ഗൗരി:—കൊച്ചുകല്യാണിക്കു കൊറച്ചുമുമ്പേ ഒരെഴുത്തു വന്നു.

കൃ. കുട്ടി:—എവിടുന്നു്?

ഗൗരി:—ശങ്കരൻനായരുടെ. അവളെ വിളിച്ചോണ്ടു പോവാൻ അയാളിങ്ങോട്ടു വരുന്നെന്നു്!

ഗോപാ:—ചേച്ചിയുടെ കണ്ണു് ഇനിയുമെങ്കിലും തോരുമല്ലോ:

കൊ. കൃ. പിള്ള:—പണത്തിന്റെ തോതുവച്ചു മനുഷ്യബന്ധങ്ങൾ വിജയപ്പെടുത്താൻ ശ്രമിക്കാതിരുന്നാൽ ആരുടേം കണ്ണു നനയാൻ ഇടവരത്തില്ല. ജീവിതത്തിൽ ഞാൻ പഠിച്ചതു് അതു മാത്രമാണ്.

ജാനു:—(അകത്തു്) കൊച്ചിനു പാലു കൊടുക്കാറായമ്മേ! ഇങ്ങോട്ടു തന്നേക്കാമോ?

ഗൗരി:—വന്നെടുത്തോണ്ടു പോടീ?

കൊ. കൃ. പിള്ള:—ശങ്കരൻനായരു ചീത്തയല്ല. നല്ലവനാ. പാവത്തിനും പ്രാരാബ്ധം കുറെയധികമാ. അതുകൊണ്ടു വിഷമിക്കുമ്പോ ഇടവുംവലവും നോക്കാതെ സംസാരിച്ചുകളയും.

ജാനു;—(രംഗത്തേക്കു വന്നു്) കൊച്ചിനെ എടുത്തോണ്ടു പോട്ടോ?

ഗൗരി:—പാലും കൊടുത്തു തൊട്ടീലിട്ടു് ആട്ടു മോളേ! ഒറങ്ങിക്കോളും.

ജാനു:—(കുട്ടിയെ എടുത്തുകൊണ്ടു പോകുന്നു) ശൂ!... ബാബാ!

ഗൗരി:—ഈ ജാനൂന്റെ കാര്യം ഒന്നു് ഓർക്കേണേ!

ഗോപാ:—മിനിഞ്ഞാന്നും അച്ചുതൻനായരു് എന്നോടു അക്കാര്യം പറഞ്ഞതേയുള്ളു.

കൃ. കുട്ടി:—ഏതു് അച്ചുതൻനായരു്?

കൊ. കൃ പിള്ള:—വടക്കേക്കോയിക്കലെ രാഘവൻനായരുടെ മോൻ ഒരു വാദ്ധ്യാരുണ്ടല്ലോ. നീയറിയത്തില്ല്യോ?

കൃ. കുട്ടി:—ഓ! ഞാനോർമ്മിക്കുന്നു. ഇരുനിറത്തിൽ,...അധികം ഉയരമില്ലാതെ...അമ്പലത്തറയിൽ എന്നും വൈകുന്നേരത്തു വന്നിരിക്കാറുള്ളയാളല്ല്യോ?

ഗോപാ;—അതേ! അയാളുതന്നെ!

ഗൗരി:—ജാനൂനെ കല്യാണം കഴിക്കണമെന്നുപറഞ്ഞു് നടക്കുന്ന അയാള്!...

കൊ. കൃ. പിള്ള:—പഴയകാലത്തു് അവരുടെ തറവാടായിരുന്നു ഇവിടുത്തെ പ്രമാണപ്പെട്ടതു്. ഇന്നു ക്ഷയിച്ചുപോയി. അച്ചുതൻനായർക്കു് കുഴപ്പമൊന്നുമില്ല. ജാനൂനും അയാളോടു വിരോധമുണ്ടാകാനിടയില്ല.

ഗൗരി:—(ചിരിച്ചിട്ടു്) വിരോധമില്ലെന്നു മാത്രമല്ല; താൽപ്പര്യമാണുതാനും.

കൃ, കുട്ടി;—അങ്ങനാണെങ്കിൽ അതങ്ങു നടത്തണം.

ഗോപാ;—നടത്താൻ പണച്ചെലവില്ല്യോ?

കൊ. കൃ.പിള്ള;—പ്രഭാവവും പൊങ്ങച്ചവും കാണിക്കാനുള്ള ഏർപ്പാടല്ല വിവാഹാഘോഷം. ചെലവില്ലാതെ നടത്തിയാലെന്താ?

ഗോപാ:–'-ക്ഷേത്രത്തിലയാലെന്താ?

കൊ.കൃ. പിള്ള:—അങ്ങനെയായാ മാമൂലൊന്നു കുടിമാററിയെന്നൊരു നല്ലപേരും നമുക്കു കിട്ടും.

ഗൗരി:—(സംശയിച്ചു്) അസൂയാലുക്കള് അതുമിതും പറയും!

കൊ. കൃ. പിള്ള:—അവർക്കും പറയാൻ വല്ലതും കൊടുത്തെന്നായല്ലോ!

ഗോപാ:—ജാനൂന്റെ വിവാഹം കൂടി നടന്നാൽ ഇവിടെ പിന്നെ ഞാനല്ലേയുള്ളു ഒരു പ്രശ്നമായിട്ടു്.

കൊ. കൃ. പിള്ള:—(സമാധാനിക്കുന്ന മട്ടിൽ) നിങ്ങളാരും ഒരിക്കലും ഒരു പ്രശ്നമായിട്ടില്ല മകനേ! പ്രശ്നമാകുന്നതു കുടുംബത്തോടുള്ള കെട്ടു മറന്നു പരസ്പരം മൽസരിക്കാൻ തുടങ്ങുമ്പോഴാ. ഒരു വീട്ടിലെ ഭദ്രദീപത്തെ ഇരുട്ട് ഞെക്കിക്കെടുത്തിക്കളയുന്നതപ്പോഴാ. സ്നേഹിക്കാനുള്ള മൽസരം നിങ്ങളിൽ കൂടുമ്പോൾ ഇരുട്ടു നീങ്ങും. മനുഷ്യൻ മനുഷ്യനാകും.

(തട്ടം നീക്കിവച്ചു മുറുക്കാൻ തുടങ്ങുന്നു. മററുള്ളവർ ഒന്നും പറയുന്നില്ല. നിശ്ശബ്ദത.)

(കർട്ടൻ)